# ബതേലിലെ താമര

ആണ്ടായിരമായ് നിലനിൽക്കുന്നിലവാൽഫലമെന്തുലകത്തിൽ?
പരമോന്നതവും പെരിയതുമാം പെരുമരമതിനാലെന്തുഗുണം?
പരിമിതമാംസമയം മാത്രം പരമൊളിചിതറും താമരയോ
പുരുമോദം ലോകർക്കരുളുന്നു.*

താമരകൾ! അവ സുന്ദരം തന്നെ. മഹാനായ ശലോമോൻ പോലും അദ്ദേഹത്തിന്റെ സർവ്വ മഹിമയിലും അവയിൽ ഒന്നിനെപ്പോലെ സുന്ദരനായിരുന്നില്ല.

സുന്ദരമായ ഒരു താമരപ്പുഷ്പം! ചെളിക്കുളത്തിൽ ശ്യാമള സസ്യങ്ങൾക്കിടയിൽ സുന്ദരമായ ഒരു താമരപ്പുഷ്പം വികസിച്ചു നിന്നിരുന്നു! ഒരു ദിവസം കഷ്ടം, അതു അടർന്നുപോയി.

"ഹാ! പുഷ്പമേ, അധികതുംഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരു രാജ്ഞികണക്കയേ, നീ
ശ്രീഭൂവിലസ്ഥിരം-അസംശയം... ഇന്നു നിന്റെ-
യാഭൂതിയെങ്ങു,പുനരിങ്ങു കിടപ്പിതോർത്താൽ!"

ചെങ്ങന്നൂർ ബതേലിൽ സുന്ദരമായൊരു താമരപ്പൂ വികസിച്ചു സകലർക്കും ആനന്ദം നൽകി നിന്നിരുന്നു. 1951 ഏപ്രിൽ 17-ാം തീയതി, കഷ്ടം, അത് അടർന്നു നിലംപതിച്ചുപോയി!

---

* ഉടയോൻ നാഥാ ഗിരിസീനാ - എന്ന മട്ടിൽ

“താരങ്ങൾ നിൻ പതനമോർത്തു തപിച്ചഹോ ക-
ണ്ണീരായിതാ ഹിമകണങ്ങൾ പൊഴിച്ചിടുന്നു
തണ്ടാർസഖൻ ഗിരിതടത്തിൽ വിവർണ്ണനായ് നി-
ന്നിണ്ടൽപ്പെടുന്നു, പവനൻ നെടുവീർപ്പിടുന്നു.”

“ആരോമലാം ഗുണഗണങ്ങളിണങ്ങി, ദോഷ-
മോരാതുപദ്രവവുമൊന്നിനു ചെയ്തിടാതെ,
പാരം പരാർത്ഥമിഹ വാണൊരു നിൻ ചരിത്ര-
മാരോർത്തുഹൃത്തടമഴിഞ്ഞുകരഞ്ഞുപോകാ?”

കണ്ടാലും ചെങ്ങന്നൂർ ബതേലിന്റെ സൗന്ദര്യം മങ്ങിപ്പോയിരിക്കുന്നു. വിളക്ക് അണഞ്ഞുപോയിരിക്കുന്നു. ശോഭ ഇരുളടഞ്ഞിരിക്കുന്നു. ചെങ്ങന്നൂർ മാത്രമല്ല, തൻമൂലം മ്ലാനമായി ഭവിച്ചിരിക്കുന്നത്. തുമ്പമൺ മെത്രാസനം മുഴുവൻ തന്നെ. തുമ്പമൺ മെത്രാസനം മാത്രമല്ല; മലങ്കര മുഴുവനും തന്നെ. യാത്രയാക്കേണ്ടവൻ യാത്രയായല്ലൊ എന്നു വിശുദ്ധ പിതാവും ശേഷം തിരുമേനിമാരും തപ്തചിത്തരുമായിരിക്കുന്നു.

മാർ പീലക്സിനോസു മെത്രാപ്പോലീത്താ തിരുമേനി! ആടുകൾക്കിടയിൽ കുഞ്ഞാടെന്നോണം തിരുമേനിമാരുടെയിടയിൽ കൊച്ചുതിരുമേനിയായി, സദാ സന്തുഷ്ടചിത്തനായി, പ്രസന്നമുഖനായി, ദിവ്യോപദേശ പീയൂഷം ഏവർക്കും രുചികരമായിരിക്കുമാറ് തയാറാക്കി ഏവർക്കും നിറയുമാറു കോരിക്കൊടുത്ത് ഇരുപതു വർഷവും ആറു മാസവും മലങ്കര സഭയെ പോഷിപ്പിച്ചുകൊണ്ടിരുന്ന ആ വന്ദ്യ കൊച്ചുതിരുമേനി, അനാരോഗ്യത്തെ അവഗണിച്ച്, ചുമതലാബോധത്തെ സംഗണിച്ച്, കുന്നംകുളത്ത് എത്തി ആ കൃത്യം നിർവഹിച്ചുവരവെ, രക്തസമ്മർദ്ദക്ഷോഭത്താൽ സ്തബ്ധഹൃദയനായി കാലം ചെയ്തുപോയി!

സന്താപമേ, സന്താപമേ, എന്നും-
തീരാതെകൊണ്ടുള്ള സന്താപമേ.

എന്നു പരുമല കൊച്ചുതിരുമേനിയുടെ ദേഹവിയോഗത്തെപ്പറ്റി അന്നു ഒരു അന്ധകവി എഴുതിയത് ഇതാ ഇവിടെയും യഥാർത്ഥമായി നിൽക്കുന്നു.

കുന്നംകുളമേ, കുന്നംകുളമേ, നിങ്കൽ സുവിശേഷഘോഷണാർത്ഥം വന്ന അഭിവന്ദ്യനായ മാർ പീലക്സിനോസ് തിരുമേനി എവിടെ? തുമ്പമൺ നിന്നും നിങ്കലേക്കുവന്ന ഈ ഒരുവനോടു മാത്രമല്ലല്ലൊ നീ ഇപ്രകാരം ചെയ്തത്. എത്രയും ശാന്തശീലന്മാരും ഭക്തശിരോമണികളും ആയിരുന്ന ആ കൊച്ചച്ചന്മാർ ഇരുവരും എവിടെ? പരസേവനമൂർത്തിയായിരുന്ന ആ ഉപദേശിയും എവിടെ? അവർ നിന്നിൽ മണ്ണോടുചേർന്നു

ലയിച്ചിരിക്കയല്ലയോ? പക്ഷെ, നിന്റെ സന്താനങ്ങളായ രണ്ടു മേല്പട്ട ക്കാരെ അപ്രകാരം നീ തെക്കോട്ടു അയച്ചു എന്നതും വിസ്മരിക്കപ്പെടാ വുന്നതല്ല. അവരിരുവരും മലങ്കരസഭയെ പുഷ്ടിയുള്ള പുൽപ്പുറങ്ങളിൽ മേയിക്കുകയും സ്വച്ഛജലത്തിങ്കലേക്കു നടത്തുകയും ചെയ്തവരത്രെ. അവരുടെ കാലത്തു മലങ്കരസഭ അസൂയാർഹമാംവണ്ണം ഐശ്വര്യോന്മു ഖമായി നിന്നിരുന്നു. അവർ കോട്ടയത്തു വച്ചു കാലം ചെയ്തു: കോട്ട യത്തു അടക്കപ്പെട്ടു. നീ എന്തുകൊണ്ട് മാർ പീലക്സിനോസിന്റെ മൃത ശരീരം അവിടെത്തന്നെ നിക്ഷേപിച്ചില്ല? അദ്ദേഹത്തിന്റെ കബറിടം നിനക്ക് ഒരലങ്കാരവും മലങ്കരയിൽ ദക്ഷിണോത്തര സൗഹാർദ്ദ സംര ക്ഷണത്തിന് ഉത്തേജകവും ആകയില്ലായിരുന്നുവോ?

“ഇനി ദാസന്മാർ എന്നു നിങ്ങളെ ഞാൻ വിളിക്കുന്നില്ല..... സ്നേഹി തന്മാർ എന്നു നിങ്ങളെ ഞാൻ വിളിച്ചിരിക്കുന്നു” എന്നു നമ്മുടെ കർ ത്താവ് ഒരിക്കൽ തന്റെ ശിഷ്യന്മാരോടു അരുളിയല്ലൊ. തദനുസരണമാ യിട്ടോ എന്നു തോന്നുമാറു, കുശിനിക്കാരൻ മുതൽ മേലോട്ടു സകല രോടും ആ സ്നേഹിത സമഭാവനയിലത്രേ മാർ പീലക്സിനോസ് തിരു മേനി വർത്തിച്ചുവന്നത്. തന്മൂലം തിരുമേനിയോടു ഒട്ടുവളരെ ആളു കൾക്കു ഉള്ളഴിഞ്ഞ സ്നേഹം ഉണ്ടായിരുന്നു. മരുത്തംകോട്, കുന്നം കുളം, കോട്ടയം, ചിങ്ങവനം, കുറിച്ചി, ചങ്ങനാശ്ശേരി, തിരുവല്ലാ, ഉമയാ റ്റുകര, ചെങ്ങന്നൂർ എന്നീ സ്ഥലങ്ങളിൽ അദ്ദേഹത്തെ ഒരു അന്ത്യനോക്കു കാണുവാൻ കൂടിയിരുന്ന ബഹുജനങ്ങളും കടശ്ശി പുത്തൻകാവിൽ കാണ പ്പെട്ട ആ സന്തപ്ത മനുഷ്യമഹാസമുദ്രവും ആ സ്നേഹതാല്പര്യ ങ്ങൾക്കു സാക്ഷ്യം വഹിച്ചിരുന്നു. അദ്ദേഹത്തിന്റെ സ്മരണ വികസി ക്കുമാറ് ഒരു സഭയെന്നോണം തന്നെ വിപുലമായ കുന്നംകുളത്തോ, തുമ്പ മൺ മെത്രാസനത്തിന്റെ കേന്ദ്രവും ഒരു പൊതുസ്ഥലവുമായ ബതേ ലിലോ അദ്ദേഹം കബറടക്കപ്പെടേണ്ടതായിരുന്നു എന്നു പലർക്കും തോന്നിയേക്കാം. എന്നാൽ രണ്ടു മലങ്കര മെത്രാപ്പോലീത്തന്മാർ വിശ്രമം കൊള്ളുന്ന അദ്ദേഹത്തിന്റെ സ്വന്ത ഇടവകപ്പള്ളിയിൽ തന്നെ അദ്ദേഹവും കബറടക്കപ്പെടണം എന്നായിരുന്നു ദൈവനിശ്ചയം. പരുമലപ്പള്ളി മദ്ബ ഹായുടെ വടക്കേ ഭാഗത്തു പരിശുദ്ധനായ മാർ ഗ്രീഗോറിയോസ് എന്ന പ്രകാരം പുത്തൻകാവു പള്ളിയുടെ വടക്കുവശത്തു മാർ പീലക്സി നോസ് തിരുമേനി വിശ്രമം കൊള്ളുന്നു. അദ്ദേഹത്തിന്റെ സ്ഥാനമഹി മയ്ക്കു അനുയോജ്യമായ ഒരു കബറിടം ഇടവകക്കാർ താല്പര്യപൂർവ്വം നിർമ്മിച്ചുകൊണ്ടിരിക്കുന്നു എന്നതും അദ്ദേഹത്തിന്റെ ആത്മശക്തിയെ ക്കുറിച്ച് ജനങ്ങളിൽ വിശ്വാസം അങ്കുരിച്ചും വികസിച്ചും കൊണ്ടിരിക്കുന്നു എന്നതും ചാരിതാർത്ഥ്യകരമത്രെ.

തിരുമേനിയുടെ മരണശേഷം വിപുലമായ തോതിൽ അനേകം അനു

ശോചനയോഗങ്ങൾ നടന്നിട്ടുള്ളതും ജാതിമതസഭാഭേദമെന്യേ ജനങ്ങൾക്ക് അദ്ദേഹത്തോടുള്ള ഭക്തിസ്നേഹ ബഹുമാനങ്ങൾക്കു സാക്ഷ്യം വഹിക്കുന്നു. ജീവിതശേഷം അനുശോചന പ്രകടനങ്ങൾ നടത്തുന്നതോ ജീവിതവേളയിൽ മനസ്സിനെ തണുപ്പിക്കുന്നതോ ഏതാണു പുണ്യതരമെന്നു വായിക്കുന്നവൻ ചിന്തിക്കട്ടെ. രണ്ടാമത്തെ അനുഭവം ആസ്വദിക്കുന്നതിന് അദ്ദേഹത്തിനു സിദ്ധിച്ചിട്ടുള്ള സന്ദർഭങ്ങൾ വളരെ വിരളമായിരുന്നു എന്നു പറയുന്നതിൽ തെല്ലും തെറ്റുണ്ടായിരിക്കയില്ല.

"ഉരുക്കിടുന്നു മിഴിനീരിലിട്ടു
മുക്കുന്നു മുറ്റും ഭുവനൈകശില്പി
മനുഷ്യഹൃത്താം കനകത്തെയെന്തോ
പണിത്തരത്തിന്നുപയുക്തമാക്കാൻ"

എന്ന പദ്യശകലം അദ്ദേഹം പ്രസംഗമദ്ധ്യേ പലപ്പോഴും ആലപിച്ചിട്ടുള്ളത് സ്വാനുഭവങ്ങളുടെ മാറ്റൊലി കൂടെ ആയിരുന്നില്ലയോ എന്ന് ഈ ലേഖകനു തോന്നിയിട്ടുണ്ട്. രണ്ടു വർഷം മുമ്പുവരെ അദ്ദേഹത്തിന്റെ പ്രധാന പല്ലവി അതായിരുന്നു. എന്നാൽ ഇക്കഴിഞ്ഞ രണ്ടു കൊല്ലങ്ങളിൽ അദ്ദേഹത്തിന്റെ പ്രധാന പല്ലവി "അവന്റെ കെട്ടുകൾ അഴിച്ചു വിടുവിൻ; അവൻ പോകട്ടെ" എന്നു ലാസറിന്റെ കബറിങ്കൽ നിന്നുകൊണ്ടു യേശുതമ്പുരാൻ അരുളിയ തിരുമൊഴി ആയിരുന്നു. കണ്ണുകൾ അടയുമ്പോൾ അദ്ദേഹത്തിനു അമ്പത്തിമൂന്നു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു എങ്കിലും മരണം സമീപിക്കുന്നു എന്ന ചിന്ത അദ്ദേഹത്തെ ബാധിച്ചുകൊണ്ടിരുന്നു എന്ന് അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലും സംസാരങ്ങളിലും ധാരാളം സ്ഫുരിച്ചുകൊണ്ടിരുന്നു. കുന്നംകുളത്തു വച്ചു മുപ്പത്താറാം ഞായറാഴ്ച കാതോലിക്കാദിനം പ്രമാണിച്ച് അദ്ദേഹം ചെയ്ത പ്രസംഗത്തിൽ "സമുദായ സേവനാർത്ഥം യുവജനങ്ങൾ മുമ്പോട്ടു വരണം. ഇന്നത്തെ സഭാപ്രവർത്തകരിൽ പ്രായം ചെന്നവരും, ഒരു പക്ഷെ ഞാനും നാളെ അല്ലെങ്കിൽ മറ്റന്നാൾ കടന്നുപോകേണ്ടവരാണ്" എന്നു പ്രബോധിപ്പിക്കുകയുണ്ടായി. ആ മറ്റന്നാൾതന്നെ – ചൊവ്വാഴ്ച – അദ്ദേഹം കടന്നുപോകയും ചെയ്തു. മരണസമയം സമീപിക്കുന്നു എന്ന ബോധത്തോടും തദനുസരണമുള്ള ദൈവാശ്രയത്തോടും ഒരുക്കത്തോടും കൂടെയാണ് അദ്ദേഹം കണ്ണുകൾ അടച്ചത് എന്ന വസ്തുത അദ്ദേഹത്തിനു ഭാഗ്യവും ശേഷിച്ചിരിക്കുന്നവർക്ക് ആശ്വാസവും ആകുന്നു. കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ. അവന്റെ ഭക്തന്മാരുടെ മരണം അവന്റെ കണ്ണുകളിൽ വിലയേറിയതാകുന്നു.

"മണ്ണാലെയുരുവായ് ചമഞ്ഞതടിയാമണ്ണോടുതാൻ ചേർന്നു പാം
ദണ്ഡം ചെയ്തു കരസ്ഥമായ മുതലും കൈവിട്ടുപോമേകദാ.

'പുണ്യം ശാശ്വതാമായതാണു മതിമാൻ നേടേണ്ട സമ്പാദ്യമാ
വിണ്ണിൽചേർന്നഖിലേശപാദസവിധേനിത്യംസുഖിച്ചീടുവാൻ."

മണിക്കൂറിൽ മൂന്നരമൈൽ തുഴയുവാൻ കഴിവുള്ള ഒരു വള്ളക്കാരൻ മണിക്കൂറിൽ നാലു മൈൽ വേഗത്തിൽ ഒഴുകുന്ന ഒരു നദിയിൽക്കൂടെ ഒഴുക്കിനെതിരായി തുഴഞ്ഞാൽ മണിക്കൂറിൽ അര മൈൽ പുറകോട്ടായിരിക്കും പോകുന്നത് എന്നതു സ്പഷ്ടമാണല്ലൊ. മലങ്കരസഭയിൽ സമുദായ സേവനത്തിന് ഇറങ്ങിയിട്ടുള്ള മിക്കവരുടെയും അനുഭവം ഇതാണ്. തന്മൂലം ചിലർ ഒഴുക്ക് കുറഞ്ഞ ശാഖകളിലേക്കു മാറി. മറ്റു ചിലർ തുഴച്ചിൽ നിറുത്തി കരയ്ക്കു ചാടി. എന്നാൽ മാർ പീലക്സിനോസു തിരുമേനിയാകട്ടെ ഒഴുക്കിനെതിരായി സ്ഥിരോത്സാഹത്തോടെ ഇരുപതു വർഷത്തോളം തുഴഞ്ഞ്, കൈകൾ കുഴഞ്ഞിട്ടും ജന്മസിദ്ധമായ ഉന്മേഷത്തോടെ തുഴഞ്ഞ്, മണിക്കൂറിൽ നാലരമൈൽ തുഴയത്തക്ക - അതായത് അരമൈൽ വീതം പുരോഗമിക്കത്തക്ക - സ്ഥിതിയിലേക്കു കടന്നിരിക്കവേയത്രെ ആയുസ്സിന്റെ മദ്ധ്യത്തിൽ 1951 ഏപ്രിൽ 17-ാം തീയതി അദ്ദേഹം അപ്രതീക്ഷിതമായി കുന്നംകുളം മരുത്തങ്കോട്ടു ചാപ്പലിൽ വച്ചു കാലം ചെയ്തത്.

"എന്തിന്നലിഞ്ഞു ഗുണധോരണിവച്ചു നിന്മേ-
ലെന്തിന്നതാശു വിധിയേവമപാകരിച്ചു?
ചിന്തിപ്പതാരരിയ സൃഷ്ടിരഹസ്യ മാവ
തെന്തുള്ളു - ഹാ! ഗുണികളൂഴിയിൽ നീണ്ടുവാഴാ."

സുപ്രസിദ്ധമായ കിഴക്കെത്തലയ്ക്കൽ കുടുംബത്തിലെ 41-ാമത്തെ പുരോഹിതനായ മാർ പീലക്സിനോസ് 1897 ജൂൺ 10-ാം തീയതി സംജാതനായി. തിരുമനസ്സിലെ വന്ദ്യപിതാവായ തോമ്മസു കത്തനാർ നവീകരണയിളക്കകാലത്തു പള്ളിതോറും സഞ്ചരിച്ച് തന്റെ വാഗ്വിലാസപ്രസംഗങ്ങളാൽ വിശ്വാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചിട്ടുള്ള ഒരു സഭാപ്രസംഗിയും മാതാവായ ശോശാമ്മ ഓർത്തഡോക്സ് വിശ്വാസാചാരങ്ങളിൽ എത്രയും നിഷ്ഠയുള്ള ഒരു സഭാഭക്തയും ആയിരുന്നു. അവർ ഇരുവരോടും തിരുമേനിക്കുണ്ടായിരുന്ന ഭക്തി സ്നേഹ ബഹുമാനങ്ങൾ പലരേയും വിസ്മയിപ്പിച്ചിട്ടുണ്ട്. അദ്ദേഹം ഒരു ഹൈസ്കൂൾ വിദ്യാർത്ഥി ആയിരുന്നപ്പോൾ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ അദ്ദേഹത്തെ ശെമ്മാശനാക്കി. പഠിത്തം തുടർന്ന് കോട്ടയം കോളജിൽ നിന്നും ഇന്റർ കഴിഞ്ഞശേഷം അദ്ദേഹം സെറാമ്പൂർ കോളജിൽ ചേർന്നു വൈദിക വിദ്യാഭ്യാസം നടത്തി. അദ്ദേഹത്തിന്റെ അദ്ധ്യയന സാമർത്ഥ്യവും പുസ്തക പാരായണ പ്രതിപത്തിയും പ്രസംഗ ചാതുര്യവും വ്യായാമ തല്പരതയും മൂലം പ്രസിദ്ധ പ്രിൻസിപ്പാളായിരുന്ന ജോർജ്ജ് ഹവ്വൽസും പ്രൊഫസറന്മാരും അദ്ദേഹത്തെ അഭിനന്ദിച്ചി

രുന്നു. അവിടെനിന്നും ബി. ഡി. ബിരുദം പ്രശസ്തമായി സമ്പാദിച്ച ശേഷം 1922 മുതൽ 1925 വരെ അദ്ദേഹം കോട്ടയം എം. ഡി. സിമ്മനാരിയിൽ ഒരദ്ധ്യാപകനായിരുന്നു. പിന്നീട് അദ്ദേഹം കൽക്കട്ടാ സർവ്വകലാശാലയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യം ഐഛികമായി എടുത്തു എം. എ. ഡിഗ്രി നേടി. താമസിയാതെതന്നെ മലങ്കര മെത്രാപ്പോലീത്താ അദ്ദേഹത്തിനു കശീശാപ്പട്ടം നൽകി. അനന്തരം പുത്തൻകാവു ഇംഗ്ലീഷ് മിഡിൽ സ്കൂളിൽ പ്രധാനാദ്ധ്യാപക ജോലി നിർവ്വഹിച്ചു. പള്ളിക്കാര്യങ്ങളിൽ സ്വപിതാവിനെ സഹായിച്ചുംകൊണ്ടിരുന്ന ഘട്ടത്തിൽ ബഥനി ആശ്രമത്തിൽ കാർമേഘങ്ങൾ ഉയരുന്നതായി കാണുകയാൽ കാതോലിക്കാബാവാ തിരുമേനിയും മലങ്കര മെത്രാപ്പോലീത്തായും കൂടി അദ്ദേഹത്തെ പൊതുസമുദായ സേവനത്തിനായി വിളിച്ചു. അദ്ദേഹം ആ വിളി സ്വീകരിച്ചു. ബാവാ തിരുമനസ്സുകൊണ്ട് അദ്ദേഹത്തെ റമ്പാനാക്കി. ഒരു വർഷത്തോളം അദ്ദേഹം അധ്യയന ദിവസങ്ങളിൽ കോട്ടയം സിറിയൻ സിമ്മനാരിയിൽ വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചും ശനി, ഞായർ ദിവസങ്ങളിൽ പള്ളികളിൽ സഞ്ചരിച്ചും കഴിച്ചുകൂട്ടി. അങ്ങനെ ഇരിക്കവെ, 1930 സെപ്റ്റംബർ മാസത്തിൽ ബഥനി ആശ്രമത്തിന്റെ പ്രഥമാദ്ധ്യക്ഷനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, മാർ തെയോഫിലോസ് എപ്പിസ്കോപ്പാ മുതലായ ഏതാനും ആശ്രമസ്ഥന്മാരുമായി സഭാഭ്രംശം ചെയ്തു! ആശ്രമാദർശ പ്രചരണാർത്ഥം പ്രസംഗങ്ങളും ധനശേഖരവും നടത്തി മലങ്കരെയുള്ള മിക്ക പള്ളികളിലും സഞ്ചരിച്ച്, ആശാദീപമായ ആശ്രമ പ്രസ്ഥാനം മൂലം ബഹുക്കളുടെ സ്നേഹബഹുമാനങ്ങൾ ആർജ്ജിച്ചിരുന്ന അദ്ദേഹത്തെ അനേകം പട്ടക്കാരും അത്മായരും അനുഗമിക്കുമെന്നും സമുദായം തകർന്നു പോകുമെന്നും പലരും സംഭ്രമിച്ചു. എന്നാൽ മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കാബാവാ തിരുമേനിയുടെയും ഉറച്ച നില മൂലം ആ ഭീതിയൊക്കെയും മാറിപ്പോയി. ബാവാ തിരുമനസ്സുകൊണ്ട് അടുത്ത മാസത്തിൽ തന്നെ (നവംബർ 2-ാംനു) പരുമലപ്പെരുന്നാളിൽ കെ. റ്റി. ഗീവറുഗീസ് റമ്പാച്ചനെ മാർ പീലക്സിനോസ് എന്ന നാമത്തിൽ തുമ്പമൺ മെത്രാസനത്തിന്റെ എപ്പിസ്ക്കോപ്പായായി വാഴിച്ചു. ഇതിന്നിടയ്ക്കു മലങ്കര അസോസിയേഷൻ അദ്ദേഹത്തെ മേല്പട്ടസ്ഥാനത്തേയ്ക്കു തെരഞ്ഞെടുത്തുമിരുന്നു. സ്ഥാനാഭിഷിക്തനായപ്പോൾ മുതൽ മരണം വരെയും അദ്ദേഹം വിശ്രമമെന്യേ സഭാസേവനം ചെയ്തുകൊണ്ടിരുന്നു എന്നു പറയാം. ആദ്യകാലത്ത്, റീത്തിന്റെ അക്രമങ്ങൾ ഉണ്ടായേക്കാമെന്നു സംശയമുണ്ടായിരുന്ന ഇടവകകളിലൊക്കെയും അദ്ദേഹം സഞ്ചരിച്ച് സ്വതസിദ്ധമായ ഫലിതകാര്യ വാഗ്ധാടിയോടെ റോമ്മനുപദേശങ്ങളുടെ അബദ്ധങ്ങൾ വിശ്വാസികളെ ഗ്രഹിപ്പിച്ച് അവരെ വഴിതെറ്റിപ്പോകാതെ സത്യമാർഗ്ഗത്തിൽ ഉറപ്പിച്ചുകൊണ്ടിരുന്നു. പിന്നീട് അദ്ദേഹം സ്വന്ത മെത്രാസന കാര്യങ്ങളിൽ കൂടുത

ലായ ശ്രദ്ധ പതിക്കുകയും അതിനു പ്രശംസാർഹമായ പുരോഗമനം കൈവരുത്തുകയും ചെയ്തു.

ഇരുപതു വർഷത്തോളം തുമ്പമൺ മെത്രാസനം ഭരിച്ചശേഷം ഭരണത്തിൽ നിന്നും വിരമിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. ഏതാനും മാസങ്ങൾ അദ്ദേഹം സ്വസ്ഥമായിരുന്നു. ആ പ്രശാന്തതയിൽ അദ്ദേഹം പ്രശാന്തമായി ചിന്തിച്ചാറെ മേല്പട്ടക്കാരിലേക്കും ഇളയവനായ താൻ അപ്രകാരം ചെയ്യുന്നതു കൃത്യവിലോപമാണല്ലോ എന്നൊരു കുറ്റബോധം അദ്ദേഹത്തിൽ അങ്കുരിച്ചു. തന്മൂലം അദ്ദേഹം വീണ്ടും സഭാരംഗത്തേക്കുവന്നു സേവനം തുടർന്നു.

വയോവൃദ്ധനായ വിശുദ്ധ പിതാവിനെ സഭാഭരണത്തിൽ സഹായിക്കുവാൻ ഏറ്റവും കടപ്പെട്ടവൻ താൻ തന്നെയാണ് എന്നൊരു ബോധവും മരണത്തിനു ഏതാനും മാസങ്ങൾക്കു മുമ്പു തിരുമേനിയിൽ ശക്തിയായി ഉദിച്ചു. തൽഫലമായി ആഴ്ചയിൽ ഒരിക്കൽ സുറിയാനി സിമ്മനാരിയിൽ ചെന്നു ബാവാ തിരുമേനിയെ സന്ദർശിക്കുന്നതും സമുദായ ആപ്പീസിൽ കയറി കാര്യങ്ങൾ അന്വേഷിക്കുന്നതും അദ്ദേഹം പതിവാക്കി. അപ്പീസുകാര്യങ്ങൾ കുറെക്കൂടെ ക്രമമായും ഊർജ്ജിതമായും നടക്കേണ്ടത് അത്യാവശ്യമാണെന്ന് അദ്ദേഹത്തിനു ബോധ്യപ്പെട്ടു. ചുമതലപ്പെടുത്തുന്ന ഏതു കാര്യവും എത്രയും കണിശമായി ഈ ലിഖിതാവു ചെയ്യുമെന്നു മെ. എം. എ. ചാക്കോ, ഒ. എം. ചെറിയാൻ, എ. എം. വർക്കി, മാത്തൻ മാപ്പിള മുതലായവർ തിരുമേനിയോടു പറഞ്ഞിട്ടുണ്ടെന്നും തിരുമനസ്സിലേയും അഭിപ്രായം അതുതന്നെ ആണെന്നും കഴിഞ്ഞ ഫെബ്രുവരി മാസം 28-ാംനു തിരുമനസ്സുകൊണ്ട് ഇവിടെ എന്റെ വാസസ്ഥലത്തുവന്ന് എന്നോടു കല്പിക്കയും അപ്പീസിന്റെ ചുമതല ഞാൻ കയ്യേൽക്കണമെന്നു നിർബന്ധിക്കയും ചെയ്തു. മുമ്പു ഞാൻ സമുദായ സെക്രട്ടറിയായിരുന്നപ്പോൾ ആ സ്ഥാനം രാജിവയ്ക്കുന്നതിനും, പിന്നീടു മൂന്നര വർഷത്തോളം കുണ്ടറ ഹൈസ്കൂൾ കറസ്പോണ്ടന്റായിരുന്ന ശേഷം 1951 ജനുവരി മാസത്തിൽ ആ ജോലിയിൽ നിന്നു പിന്മാറുന്നതിനും ഇടയാക്കിയ മർമ്മഭേദക വസ്തുതകൾ തിരുമേനിയെ ഞാൻ അനുസ്മരിപ്പിക്കുകയും, ഇപ്പോൾ രണ്ടു മാസത്തോളമായി സ്വസ്ഥമായി പർദൈസാസദൃശമായ പ്രശാന്തത ആസ്വദിച്ചുകൊണ്ടിരിക്കുന്ന എന്നെ ശല്യകരമായ ജോലികൾക്കു നിർബന്ധിക്കരുതെന്ന് അപേക്ഷിക്കുകയും ചെയ്തു. എങ്കിലും പരിപൂർണ്ണ പിന്തുണ വാഗ്ദാനം ചെയ്തുകൊണ്ടുള്ള തിരുമേനിയുടെ നയവിശേഷ നിർബന്ധത്തിനു ഞാൻ വശംവദനായി ജോലി സ്വീകരിക്കുന്നതിന് അദ്ദേഹത്തോടുകൂടെ അന്നു സിമ്മനാരിയിൽ ചെന്നു. നിസ്വാർത്ഥന്മാരായിരുന്ന മെ. ചാക്കോ, ചെറിയാൻ, വർക്കി, മാത്തൻ മുതലായ സിംഹപുരുഷന്മാരുടെ കാലം കഴിഞ്ഞു പോയി എന്ന് പല

പ്പോഴുമെന്നപ്രകാരം അപ്പോഴും എനിക്കു ബോദ്ധ്യമാവുകയും ഞാൻ ആഫീസിന്റെ ചുമതല ഭരമേറ്റാൽ അപ്പോഴത്തെ കേന്ദ്ര പ്രവർത്തകരിലെ ചില സ്വാർത്ഥ തല്പരരിൽ നിന്നു പ്രതികൂല സാഹചര്യങ്ങൾ ധാരാള മായി ഉണ്ടാകുമെന്ന് എനിക്കു മനസ്സിലാകുകയും ചെയ്തു. മാത്രമല്ല, സമുദായ ആഫീസിൽ ഒരു പുതിയ ഉദ്യോഗം സൃഷ്ടിക്കുവാൻ തുമ്പ മൺ മെത്രാപ്പോലീത്തായ്ക്കും അതു സ്വീകരിപ്പാൻ എനിക്കും ഉള്ള അവ കാശം എന്ത് എന്നൊരു നിയമ പ്രശ്നവും ഉന്നീതമായി. ആകയാൽ പിറ്റേദിവസം – മാർച്ച് ഒന്നാം തീയതി – മൂന്നു മണിക്കു ഞങ്ങൾ മടങ്ങി. അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ കാറിൽ തിരുനക്കര വരെ കൊണ്ടു വന്നു. അവിടെവച്ചു ഞാൻ ഇറങ്ങി അദ്ദേഹം പരാജിതനായതിലുള്ള മനസ്താപത്തോടെ കൈമുത്തി യാത്ര പറഞ്ഞു പാത്താമുട്ടത്തേക്കു പോന്നു. അദ്ദേഹം ഒരു ശവമടക്കം പ്രമാണിച്ച് ആ വഴി റാന്നിക്കും എഴു ന്നള്ളി. പിന്നീട് ഞങ്ങൾ പരസ്പരം കണ്ടിട്ടില്ല. അതു ഞങ്ങളുടെ അന്ത്യ യാത്രപറച്ചിൽ ആയിരുന്നു! സമുദായ പുരോഗമനാർത്ഥം കഷ്ടപ്പെട്ടും നഷ്ടപ്പെട്ടും സേവനമനുഷ്ഠിക്കുവാൻ ആശയ സമ്പന്നനായ ആ തിരു മേനിയെ അദ്ദേഹത്തിന്റെ അന്തഃകരണം ഏറ്റവും ശക്തിയായി പ്രചോ ദിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിലത്രേ അദ്ദേഹം അന്തരിച്ചു പോയതു എന്ന വസ്തുത എത്രയും മർമ്മഭേദകമായിരിക്കുന്നു. അതും മലങ്കര സഭയുടെ ചരിത്രത്തിൽ നെടുനീളെ കാണപ്പെടുന്ന തറി ഒരു അനുഭവ ഭാഗ്യഹീനതയത്രെ.

“ലോകാംബതൻ മാറിലെ മാലയിൽ നി–
ന്നുതിർന്നുവാരുറ്റൊരമൂല്യരത്നം:
നീലാംബരത്തിങ്കലുദിച്ചുയർന്ന
പൊൻതാരകം ഹന്ത! പൊലിഞ്ഞുപോയി.”

മലങ്കരസഭയുടെ പുരോഗമനത്തിനു ഭിന്നകക്ഷികളുടെ യോജിപ്പ് ആവശ്യമാണ് എന്നു വർഷങ്ങൾ കടക്കവെ അദ്ദേഹം കൂടുതൽ കൂടു തൽ തെളിവായി ദർശിച്ചിരുന്നു. 1938–ലെ ആലുവാ വട്ടമേശ സമ്മേളന ത്തിൽ അദ്ദേഹം യോജിപ്പിന് അനുകൂലിയായിരുന്നില്ല. എന്നാൽ 1950–ലെ ചിങ്ങവനം വട്ടമേശ സമ്മേളനമായപ്പോഴേക്കു നിർബന്ധബുദ്ധി യോജി പ്പിനു പ്രതിബന്ധമാണ് എന്ന അഭിപ്രായത്തിൽ അദ്ദേഹം ചെന്നെത്തി യിരുന്നു. അവിടെ അദ്ദേഹം വിട്ടുവീഴ്ചകൾക്കു സന്നദ്ധനായും യോജി പ്പിനു അനുകൂലിയായും കാണപ്പെട്ടു. എന്നാൽ ചിങ്ങവനം വ്യവസ്ഥ കൾക്കു അദ്ദേഹം ഒപ്പു വച്ചത് പട്ടത്വസ്ഥാനസാധുത്വം സംബന്ധിച്ച് സംശയസൂചന പോലും പുറപ്പെടുവിക്കുകയില്ലെന്നു മാർ യൂലിയോസ് തിരുമേനി അദ്ദേഹത്തിനു രഹസ്യമായി ഉറപ്പു നൽകിയിരുന്നതിനെ വിശ്വ സിച്ചായിരുന്നു എന്ന് അദ്ദേഹം പിന്നീട് പലപ്പോഴും കല്പിച്ചിട്ടുള്ളതു

ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പലപ്പോഴും നിർദ്ദേശിച്ചിട്ടുള്ളപ്രകാരം സ്നേഹാത്മാവിലുള്ള പരസ്പര സ്വീകരണമല്ലാതെ യോജിപ്പിനു മാർഗ്ഗമില്ല. ഗ്രീഗോറിയോസ് ബാറെബ്രായയുടെ ഹൂദായ കാനോനും, അബ്ദൽ മ്ശിഹാ പാത്രിയർക്കീസിന്റെ പ്രധാന കാർമ്മികത്വത്തിൽ 1912-ാമാണ്ട് മലങ്കരയിലേക്കു മാറ്റി സ്ഥാപിക്കപ്പെട്ട പൗരസ്ത്യ കാതോലിക്കാ സിംഹാസനവും വർജ്ജിക്കണമെന്നു പാത്രിയർക്കീസ് കക്ഷി ശഠിക്കുന്നിടത്തോളം കാലം യോജിപ്പു സാദ്ധ്യവുമല്ല.

മലങ്കരസഭയിലെ ഭിന്നകക്ഷികളുടെ യോജിപ്പിൽ മാത്രമല്ല നമ്മിൽ നിന്നും പിരിഞ്ഞുപോയിട്ടുള്ള ചില സഭാവിഭാഗങ്ങളുമായുള്ള ഐക്യത്തിലും അദ്ദേഹം ആകാംക്ഷയുള്ളവനായിരുന്നു. തന്മൂലം അദ്ദേഹത്തിന്റെ വേർപാടിനെ ഒരു വലിയ നഷ്ടമായി മലങ്കരസഭയെന്നോണം ഇതര സഭകളും കരുതുന്നു. എന്നാൽ ഭിന്നിച്ചു പിരിഞ്ഞിട്ടുള്ള ഏതെങ്കിലും രണ്ടു സഭകൾ യോജിച്ച് ഒരു മേലദ്ധ്യക്ഷന്റെ കീഴിൽ വന്നിട്ടുള്ളതായി അറിവില്ല.

സഭാപുരോഗമനത്തെ കരുതി അഭ്യസ്തവിദ്യരായ യുവാക്കന്മാരെ നേടിക്കൊണ്ടിരിക്കണം എന്ന ലാക്ക് അദ്ദേഹത്തിനു ഉണ്ടായിരുന്നു. കോളജ് വിദ്യാർത്ഥികളും സാമാന്യം സൽസ്വഭാവികളുമായ യുവാക്കന്മാരെ ഒറ്റയ്ക്കു കാണുമ്പോൾ “നീ പട്ടമേൽക്കണം” എന്നു ധൈര്യമായി കല്പിക്കുക അദ്ദേഹത്തിനു പതിവായിരുന്നു. അതു തീരെ നിഷ്ഫലമായിപ്പോയതുമില്ല. അങ്ങനെ നേടിയവരിൽ ചിലരെ കൂട്ടിയത്രെ ബേസിൽ ദയറാ അദ്ദേഹം സ്ഥാപിച്ചിട്ടുള്ളത്. ഏതെങ്കിലുമൊരു കാര്യത്തെക്കുറിച്ച് “പ്രാർത്ഥിക്കണം” എന്നു അദ്ദേഹം ആരോടെങ്കിലും ആവശ്യപ്പെട്ടിട്ടുണ്ടെങ്കിൽ അത് ബേസിൽ ദയറായ്ക്കുവേണ്ടി ആയിരുന്നു. കേവലം ശൈശവാവസ്ഥയിൽ സ്ഥിതിചെയ്യുന്ന ബേസിൽ ഗ്രൂപ്പു ശരിയായി സംഘടിപ്പിക്കപ്പെട്ട് ഒരു ദയറായായി വളർന്നു വന്നാൽ അത് തിരുമേനിക്ക് ഏറ്റവും പ്രിയപ്പെട്ട സ്മാരകവും സഭയ്ക്ക് ഒരു ഭൂഷണവും ആയിരിക്കും. തുമ്പമൺ മെത്രാസനത്തിന്റെ പുരോഗമനത്തിനുള്ള ശക്തി സംഭരണാലയമായിട്ടത്രേ തിരുമേനി അതിനെ കരുതിയിരുന്നത്.

പത്തനംതിട്ട കാതോലിക്കേറ്റു ഹൈസ്കൂളും മേല്പറഞ്ഞ ബേസിൽ ദയറായും പുത്തൻകാവു മെട്രോപ്പോലിറ്റൻ ഹൈസ്കൂളും, ചെങ്ങന്നൂർ ബതേലും അദ്ദേഹത്തിന്റെ നേട്ടങ്ങൾ ആകുന്നു. അവയ്ക്കുവേണ്ടി അദ്ദേഹം വളരെ കഷ്ടപ്പെട്ടിട്ടുണ്ട്. സ്വദേശികളായ ചിലരുടെ എതിർപ്പിനിടയിൽ സ്ഥാപിക്കപ്പെട്ട മെട്രോപ്പോലിറ്റൻ ഹൈസ്കൂളിനു വേണ്ടി തിരുമേനി സഹിച്ചിട്ടുള്ള മനഃപ്രയാസങ്ങളും ശാരീരിക ക്ലേശങ്ങളും ചില്ലറയല്ല. 1948-ൽ അവിടെ നാലാം ഫാറം ആരംഭിച്ചു. എന്നാൽ അടുത്ത

വർഷം അഞ്ചാം ഫാറം നിഷേധിക്കപ്പെടുവാൻ ഇടയായി. എങ്കിലും 1950–ൽ അദ്ദേഹം തൃശ്ശൂർ എത്തി ഒരു രാജകുമാരനായ ഡയറക്ടർ മി. ഐ. എൻ. മേനോനെ നേരിട്ട് കണ്ട് അഞ്ചാമത്തേയും ആറാമത്തേയും ഫാറങ്ങൾക്ക് അനുവാദം ഒരുമിച്ചു വാങ്ങി. അപ്പോൾ സന്ദർഭവശാൽ ഞാനും കൂടെ ഉണ്ടായിരുന്നു. അദ്ദേഹത്തിനു ഉണ്ടായിരുന്ന ബാങ്ക് നിക്ഷേപം മുഴുവൻ അദ്ദേഹം ആ സ്ഥാപനത്തിനുവേണ്ടി ചെലവഴിച്ചു എന്നു മാത്രമല്ല അനേക രാത്രികൾ ഉറക്കമില്ലാതെ കഴിക്കയും ഒട്ടുവളരെ കണ്ണുനീർ അവിടെ പൊഴിക്കുകയും ചെയ്തിട്ടുണ്ട്. ആരറിയും? ആർ കൃതജ്ഞതാപൂർവ്വം സ്മരിക്കും? ദൈവഭൃത്യരായ മിക്ക പൊതു മനുഷ്യരുടെയും അനുഭവം ഒന്നു തന്നെ. ചങ്കിൽ കൂടി വാൾ! എങ്കിലും പീഡിതരിൽ അത് ദൈവാശ്രയത്തെ പോഷിപ്പിച്ചുകൊണ്ടിരിക്കും എന്നൊരു ആശ്വാസം അവർക്കുണ്ട്.

സംഗതിവശാൽ, കഴിഞ്ഞ അഞ്ചു വർഷങ്ങളിൽ പലപ്പോഴും ബതേലിൽ ചെന്നു താമസിക്കേണ്ട ആവശ്യം എനിക്ക് നേരിട്ടിട്ടുണ്ട്. അപ്പോഴൊക്കെയും തിരുമനസ്സുകൊണ്ടു പ്രദർശിപ്പിച്ചിട്ടുള്ള സ്നേഹവാത്സല്യങ്ങളെയും സഹതാപബുദ്ധിയെയും കുറിച്ച് എനിക്ക് വളരെ ഭക്ത്യാദരവും കൃതജ്ഞതയും അത്രേ തോന്നിയിട്ടുള്ളത്. ആ സമ്പർക്കം ഞങ്ങളെ കൂടുതലായി അടുപ്പിച്ചുകൊണ്ടുമിരുന്നു. കപടഭക്തി അദ്ദേഹത്തെ ഒരിക്കലും തീണ്ടിയിരുന്നില്ല. ഭക്തിപ്രകടനങ്ങളോട് അദ്ദേഹത്തിന് വെറുപ്പായിരുന്നതുകൊണ്ടു അദ്ദേഹം ഒരു ഭക്തിരഹിതനാണെന്നു ചിലർ തെറ്റിധരിച്ചിട്ടുണ്ടായിരിക്കാം. എന്നാൽ ഏതൊരു വൃക്ഷവും വിധിക്കപ്പെടേണ്ടതു അതിന്റെ ഫലത്താലാണല്ലോ. ചിലരുടെ ഭക്ത്യാചാരങ്ങൾക്കിടയിൽ കുടികൊള്ളുന്ന നീതിവിരുദ്ധവും നിഷ്ക്കരുണവുമായ കപടഹൃദയമൊ, അവ അല്പം കുറഞ്ഞാലും ഉള്ളതിനിടയിൽ വസിക്കുന്ന നീതിപരവും കരുണാപൂർണ്ണവുമായ നിഷ്ക്കപടഹൃദയമൊ ഇവയിൽ ഏതാണ് പ്രസാദകരവും അനുഗൃഹീതവും എന്ന് വായിക്കുന്നവൻ വിധിച്ചു കൊള്ളട്ടെ. അദ്ദേഹത്തിൽ നിന്നും ഇവയിൽ രണ്ടാമത്തേതു മാത്രമേ എനിക്കു അനുഭവമായിട്ടുള്ളു എന്നതിലുള്ള കൃതജ്ഞതാർപ്പണമായിട്ടു കൂടിയത്രെ ഈ സ്മാരകോപഹാരം ഞാൻ എഴുതുന്നത്.

സ്വന്ത മെത്രാസനത്തെക്കുറിച്ച് മാത്രമല്ല സഭയെക്കുറിച്ചു പൊതുവെ നോട്ടമുണ്ടായിരുന്ന ഒരു മേല്പട്ടക്കാരനത്രെ നമുക്കു നഷ്ടപ്പെട്ടിരിക്കുന്നത്. അഗാധ ബുദ്ധിമാൻ, വിദ്യാസമ്പന്നൻ, ആശയ സമൃദ്ധൻ, ആദർശദർശകൻ, പ്രസന്നവദനൻ, വാഗ്വിലാസപടു, സംസാരചതുരൻ, ഉപദേശസമർത്ഥൻ, വിദ്യാഭ്യാസ പ്രവർത്തകൻ, ത്യാഗസമ്പന്നൻ, പരോപകാരി, ആർഭാടരഹിതൻ എന്നീ നിലകളൊക്കെയും ഇണങ്ങിച്ചേർന്ന ഒരു വന്ദ്യ മേല്പട്ടക്കാരനത്രെ ആയുസ്സിന്റെ മദ്ധ്യത്തിൽ നമ്മുടെ ഇടയിൽ നിന്നു

തിരശീലക്കപ്പുറത്തേക്കു പൊടുന്നനവേ വിളിക്കപ്പെട്ടിരിക്കുന്നത്.

“തെളിഞ്ഞു കത്തിയ മണിവിളക്കിതാ
പൊലിഞ്ഞു, സർവ്വവും മറഞ്ഞു കഷ്ടമേ
മനോഹരനായ പ്രഭാതസൂര്യനെ
ഘനപടലങ്ങൾ മറച്ചിതു കഷ്ടം!”

ബദാം വൃക്ഷം പൂത്തില്ല. തെരുവിലെ കതകുകൾ അടഞ്ഞില്ല. കിളിവാതിലുകളിൽ കൂടെ നോക്കുന്നവർ അന്ധന്മാരായില്ല. പാട്ടുകാരികൾ തളർന്നില്ല. അരയ്ക്കുന്നവർ ചുരുങ്ങിയില്ല. വീട്ടുകാവൽക്കാർ വിറച്ചില്ല. ബലവാന്മാർ കുനിഞ്ഞില്ല (അതായതു, തല നരച്ചില്ല, കേൾവി കുറഞ്ഞില്ല, കണ്ണുകൾ മങ്ങിയില്ല, സംസാരശക്തി ക്ഷയിച്ചില്ല, പല്ലുകൾ പൊഴിഞ്ഞില്ല, ഞരമ്പുകൾ ക്ഷീണിച്ചു അസ്ഥിയിൽ നിന്നു മാംസം തുടിഞ്ഞുതുടങ്ങിയില്ല. നട്ടെല്ലു കൂനിയതുമില്ല) എന്നിരിക്കിലും, കഷ്ടം, വെള്ളിച്ചരട് അറ്റുപോയി! കിണറ്റിലെ ചക്രം തകർന്നുപോയി! പൊൻകിണ്ണം പൊടിഞ്ഞുപോയി! (അതായത് പ്രധാന ഞരമ്പു പൊട്ടിപ്പോയി! കരൾ തകർന്നുപോയി! പതിരു കലങ്ങിപ്പോയി! ഹൃദയം സ്തംഭിച്ചു പോയി). തിരുമേനി കണ്ണുകൾ അടച്ചു മരിച്ചു. ആത്മാവ് അതിന്റെ ഉടമസ്ഥന്റെ അടുക്കലേക്കുപോയി.

“ജീവന്റെ നായകൻ ദേഹിയെ ചോദിച്ചാൽ
ഇല്ലില്ലെന്നോതുവാൻ ഭൂതലേയാരുള്ളു?”

മൃതശരീരം കബറടക്കപ്പെട്ടു. “നീ മണ്ണാകുന്നു, മണ്ണിലേക്കു തിരിച്ചു ചേരും” എന്ന തിരുമൊഴി അവിടെ നിവർത്തിയായി. എങ്കിലും പൂഴിയായി തീർന്ന ശരീരം “നീ വീണ്ടും പുതുതാക്കപ്പെടും” എന്ന വാഗ്ദാനപ്രകാരം അന്ത്യനാളിൽ അതിന്റെ ആത്മാവിനെ പ്രാപിച്ച് ഉയിർപ്പിൻ ശരീരമായി രൂപാന്തരപ്പെട്ടു ശാശ്വത ഭവനത്തിലേക്കു പോകും. ആകയാലാണല്ലോ മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി നാം നോക്കി പാർക്കുന്നത്. സമാധാനത്തോടെ വസിപ്പിൻ - പുശ്ബശ്ളോമോ - എന്നു തിരുമേനി നമ്മോടും വിശുദ്ധ പിതാവേ സമാധാനത്തോടെ പോവുക - സെൽ ബശ്ളോമോ - എന്നു നമ്മൾ തിരുമേനിയോടും യാത്ര പറഞ്ഞതും ആ ഉയിർപ്പുനാളിൽ സന്തോഷങ്ങളുടെ മണിയറയിൽ പരസ്പരം കാണുവാൻ സംഗതിയാകട്ടെ എന്ന ആശംസയോടെ ആയിരുന്നുവല്ലൊ.

കണ്ണുള്ളപ്പോൾ കണ്ണിന്റെ വില അറിയില്ല എന്ന പഴമൊഴി തിരുമേനിയെ സംബന്ധിച്ചിടത്തോളം എത്രയോ സാർത്ഥകമായി നിൽക്കുന്നു! തിരുമേനിയുടെ ദേഹവിയോഗം ബഹുക്കളെ തപ്തചിത്തരാക്കിയിട്ടുണ്ട്. തിരുമേനി കാലം ചെയ്തതിന്റെ മൂന്നാംപക്കം ഏപ്രിൽ 20-നു വിശുദ്ധ

കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് കോട്ടയം സിറിയൻ സിമ്മനാരി ചാപ്പലിൽ വച്ചു മൂറോൻ കൂദാശ നടത്തിയശേഷം ചെയ്ത പ്രസംഗത്തിൽ താഴെ കാണുന്നപ്രകാരം പ്രസ്താവിച്ചിരുന്നു. “കർത്താവിൽ പ്രിയരെ, മൂറോൻ കൂദാശ എന്ന മഹാ വിശുദ്ധ കർമ്മം ദൈവകൃപയാൽ ഇതാ പൂർത്തിയായിരിക്കുന്നു. ..... മാമോദീസായിൽ നമ്മുടെ ഭാവി സന്താന പരമ്പരകളുടെ അഭിഷേകത്തിനും നമ്മുടെ പള്ളികളുടെയും ബലിപീഠങ്ങളുടെയും തബ്ലൈത്താകളുടെയും ശുദ്ധീകരണത്തിനും എത്രയും ആവശ്യമായ ഈ വിശുദ്ധ പരിമളതൈലം ഇവിടെ മലങ്കരയിൽ കൂദാശ ചെയ്യപ്പെടുവാൻ കൈവന്നിരിക്കുന്നതു നമ്മുടെ സഭയ്ക്ക് ഒരു വലിയ ഭാഗ്യം ആകുന്നു. പതിനെട്ടു വർഷങ്ങൾക്കു മുമ്പു ഇതുപോലെ ഒരു നാല്പതാം വെള്ളിയാഴ്ച നാം ഇവിടെ വച്ച് മൂറോൻ കൂദാശ നടത്തി. ഇപ്പോൾ രണ്ടാം പ്രാവശ്യമത്രെ നാം ഇത് നടത്തിയിരിക്കുന്നത്. .... ഇതിൽ ഭക്തിപൂർവ്വം സംബന്ധിച്ച നിങ്ങളേവരും ഞങ്ങളോടു കൂടെ അനുഗൃഹീതരാകുന്നു. ഇതൊരു മഹാഭാഗ്യം തന്നെ. സംശയമില്ല.

എന്നാൽ പ്രിയരെ, ഒരു ദുഃഖം നമുക്ക് ഉണ്ട്. ഞങ്ങളിൽ ഒരുവൻ ഇല്ല. ഏറ്റവും ഇളയവൻ ഇല്ല. ഞങ്ങളോടു കൂടെ ഈ വിശുദ്ധ കർമ്മത്തിൽ സംബന്ധിക്കുവാനിരുന്ന കൊച്ചുമെത്രാച്ചൻ മൂന്നു ദിവസം മുമ്പ് അപ്രതീക്ഷിതമായി നമ്മെ വിട്ടുപോയി. ഏതു കാര്യവും എത്രയും ചുണയോടും ചുറുക്കോടും ചെയ്യുവാനുള്ള കഴിവ് അദ്ദേഹത്തിന് ഒന്നു പ്രത്യേകമായിരുന്നു. പണ്ഡിതനും വാഗ്മിയും ആരെയും ആകർഷിക്കത്തക്ക സംസാര ചാതുര്യമുള്ളവനും ആയ ആ വന്ദ്യ പിതാവിന്റെ വേർപാട് നമ്മുടെ സഭയ്ക്കു ഒരു വലിയ നഷ്ടം തന്നെയാണ്. നാം ഏറെയൊന്നും പറയുന്നില്ല. നിങ്ങൾ അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കണം. അദ്ദേഹം നമുക്കുവേണ്ടിയും പ്രാർത്ഥിക്കും. നിദ്രകൊള്ളുന്നവരെക്കുറിച്ച് ദുഃഖിക്കാതെ അവരുടെ ആദർശങ്ങളെ ദർശിക്കുകയും അവരുടെ കാൽച്ചുവടുകളെ പിന്തുടരുകയുമാണല്ലോ കരണീയമായിട്ടുള്ളത്. വിശുദ്ധ സഭയുടെയും ക്രിസ്തീയ വേലയുടെയും സുസ്ഥിരതയ്ക്കും സംരക്ഷണത്തിനുംവേണ്ടി വിനിയോഗിക്കപ്പെട്ട ആ മഹത്തായ ജീവിതം മൂലം അനേകർക്കു ലഭിച്ചിട്ടുള്ള ദർശനം മങ്ങിപ്പോകാതെ ദൈനംദിനം വർദ്ധമാനമായി ശോഭിക്കുകയും പ്രചോദനം ക്ഷയോന്മുഖമാകാതെ ക്രമേണ ശക്തിപ്പെടുകയും ചെയ്യട്ടെ.

പല പ്രസംഗയോഗങ്ങളിലും തിരുമേനിതന്നെ ജന്മസിദ്ധമായ ഇമ്പമേറിയ മധുരസ്വരത്തിൽ ചൊല്ലിക്കൊടുക്കുക പതിവായിരുന്ന ഒരു ഗീതശീൽ ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനം സമാപിച്ചുകൊള്ളുന്നു.

പ്രധാന ദൂതൻ കുഴലൂതിടുമ്പോൾ
വിധിക്കു സിംഹാസനവുമിടുമ്പോൾ

സർവ്വജനവുമൊന്നിച്ചുകൂടുമ്പോൾ
ഞാൻ കാണും മോദേന, ഞാൻ കാണും മോദേന,
ഞാൻ കാണും മോദേന, എൻ യേശുവിനെ.

നമ്മെ വിട്ടു വാങ്ങിപ്പോയിരിക്കുന്ന നമ്മുടെ വന്ദ്യ പിതാവായ കൊച്ചു തിരുമേനിക്ക് അതിനിടയാകട്ടെ. ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്തുവാൻ കർത്താവ് അദ്ദേഹത്തിനു സംഗതിയാക്കട്ടെ. നാമോ ഒന്നിനെ കുറിച്ചും ആകുലചിത്തരാകരുത്. ഉറപ്പുള്ളവരും കുലുങ്ങാത്തവരുമായിരിക്കുക. പുരാതനനായ ദൈവം നമ്മുടെ സങ്കേതം: കീഴെ ശാശ്വത ഭുജങ്ങൾ ഉണ്ട് എന്ന് ഓർത്തുകൊൾക.

നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊള്ളുവീൻ എന്ന വേദബോധനപ്രകാരം മാർ പീലക്സീനോസ് തിരുമേനിയെ നമുക്കു ഓർക്കാം. മരിച്ചുപോയവർ അവരുടെ പാപങ്ങളിൽ നിന്നു വിമുക്തരാക്കപ്പെടുവാൻ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതു സമാശ്വാസകരമായ ഒരു ചിന്തയാകുന്നു എന്നു വിശുദ്ധ വേദത്തിലുള്ള മക്കാബിയപ്പുസ്തകത്തിൽ എഴുതപ്പെട്ടിട്ടുള്ളപ്രകാരവും അബ്രഹാം, ഇസഹാക്ക്, യാക്കോബ് എന്നീ നിന്റെ ദാസന്മാരെ ഓർത്തുകൊള്ളണമെ എന്നു മോശ പ്രാർത്ഥിച്ചപ്രകാരവും മാർ പീലക്സീനോസ് തിരുമേനിക്കുവേണ്ടി നമുക്കു പ്രാർത്ഥിക്കാം.

ശുചിയൊടുശുദ്ധ്യാബസ്ക്കുദിശാ-സ്പർശിച്ചുള്ളപാദങ്ങൾ
പുക്കുദ്യാന ദ്വാരങ്ങൾ-വാനവരൊത്തു വസിക്കേണം.

"എല്ലാം തീർന്നിഹലോകഭാഗ്യമിവിടെസ്സർവ്വത്ര മായാമയം-
ചൊല്ലേറുന്നൊരുപുണ്യമേകമിനിയും ശേഷിച്ചിടും ശാശ്വതം
കില്ലില്ലായതുനേടിടാനനിശവും യത്നിപ്പവൻ ബുദ്ധിമാ-
നല്ലാതുള്ളവരാകെ മൂഢരിതുതാനുൽകൃഷ്ടതത്വം പരം."

ചിന്തുന്നെന്തിനു കണ്ണുനീരിടവിടാതെന്തിന്നഹോ മാനസം
നൊന്തേവം നെടുവീർപ്പിടുന്നു കരുണം: മാലാർന്ന മാലോകരേ!
സന്തോഷം നിറയുന്ന സ്വർഗ്ഗനിലയം പ്രാപിച്ചു താതൻ
നമുക്കെന്തിനാകുലം അങ്ങൊരിക്കലണയാംമോദേന കൈമുത്തിടാം.

III: 2000 - **വില അണ 3** - 17-1-1952

"UNTIL THE DAY BREAK
AND THE SHADOWS FLEE"

IN REVERED MEMORY OF
HIS GRACE THE METROPOLITAN
THE MOST REVEREND
**MAR PHILEXIOS**, M.A., B.D.,

WHO PASSED AWAY ON 17TH APRIL 1951 AGED 53
HAVING SHEPHERDED THE DIOCESE OF
THUMPAMON FOR 20 YEARS

"MAY HE FIND MERCY OF THE LORD ON THAT DAY"

ലിഖിതാവ്

**എം. സി. കുറിയാക്കോസ് റമ്പാൻ**

സ്ലീബാപള്ളി, പാത്താമുട്ടം, പള്ളം

10-5-1951

Printed at Malayala Manorama Press, Kottayam